# പർദ്ദ

## ﴿ الحجاب عبادة ﴾

[ Malayalam -മലയാളം - مليالم]

പരിഭാഷ:: അബ്ദു റസാഖ് സ്വലാഹി.

اعداد : دار الوطن للنشر بالرياض
المملكة العربية السعودية

المكتب التعاوني للدعوة والإرشاد وتوعية
الجاليات بغرب الديرة– الرياض
المملكة العربية السعودية

# വായനക്ക് മുമ്പ്

പരമ കാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ . അവന്നാണ് സർവ്വ സ്തുതികളും.പ്രവാചകൻ മുഹമ്മദ്(സ)ക്ക് അല്ലാഹവിന്റെ കരുണാകടാക്ഷം സദാ വർഷിക്കട്ടെ .

## *പർദ്ദ*

കേൾക്കുമ്പോൾ പലർക്കും അലർജ്ജി തോന്നുന്ന പദം. പരിഷ്കാരത്തിന്റെയും പുരോഗതിയുടേയും ഈനാളിലും,പൗരാണികതയിലേക്കാണോ ഇവർ സ്ത്രീകളെ നയിക്കുന്നത് എന്ന് ചിലർക്കെങ്കിലും തോന്നും.

**എന്നാൽ പർദ്ദ**

അത് ദൈവീകമായ നിയമമത്രെ.

മുത്തിനെപ്പോലെ സൂക്ഷിക്കേണ്ട മഹിളാ രത്നങ്ങളുടെ മാറ്റ് വർദ്ധിപ്പിക്കാനും, കാട്ടാളൻമാരായ ക്രൂരൻമാരിൽ നിന്നവർക്ക് സുരക്ഷയേകാനും, സഹോദരിമാർക്ക് ദൈവം കനിഞ്ഞരുളിയ മഹത്തായൊരു മതിൽ കെട്ടാണ് പർദ്ദ.

ഈ ശിക്ഷണം ശീലിക്കാത്തവർ,
ഈ നിയമം വലിച്ചെറിഞ്ഞവർ,
അതിന്റെ ദുരന്തം പേറുന്നവരാണിന്ന്.
എന്തിനധികം.കൊച്ചു കേരളം പോലും .
ആത്മാഭിമാനമുള്ളവർക്ക് തല ഉയർത്താൻ പറ്റാത്ത പോലെ, ക്രൂരൻമാരുടെ പീഡനത്തിനിരയായ മഹിളാ രത്ന ങ്ങളുടെ നെടുവീർപ്പുകളും ,ചുടു നിശ്വാസങ്ങളും കൊണ്ട് കേരളം കേഴുകയാണിന്ന്.

ഇതിൽനിന്നവർക്ക് മോചനം വേണം .സുരക്ഷ വേണം . എന്തുണ്ട് മാർഗ്ഗം.?

ഇസ്ലമിക സംസ്കാരത്താൽ അവർ ധന്യരാവട്ടെ. മലീമസമായ മനസ്സിനെ,കലർപ്പില്ലാത്ത ദൈവ വിശ്വാസ ത്താൽ സംസ്കരിക്കട്ടെ . ശേഷം സുരക്ഷക്കായ് പർദ്ദയ ണിയാൻ സജ്ജരാവട്ടെ.

അതിന് പ്രേരിപ്പിക്കുന്ന,അതിന്റെ ഗുണകണങ്ങ ൾ പറയുന്ന,അതിനെതിരിൽ ഉദ്ധരിക്കുന്ന ആരോപണ ങ്ങളുടെ നിജസ്തിഥി വിലയിരുത്തുന്ന ഒരു കൊച്ചു പു സ്തകം. അതാണ് നിങ്ങളുടെ കൈയ്യിലുള്ള ഈ കൃതി. വിശുദ്ധ വാക്യങ്ങളും തിരു മൊഴികളും ഇതിൽ ചർച്ച ചെയ്തിട്ടുണ്ട്. ഈവിഷയത്തിൽ വിരചിതമായ അനേ കം പുസ്തകങ്ങളിൽ ഒരു ചെറിയ കൃതിയുടെ വിവർ ത്തനമാണിത്. ഇത് പരിശോധിച്ച് വേണ്ട നിർദ്ദേശങ്ങൾ നൽകിയ അബ്ദുൽ ലത്തീഫ് സുല്ലമി, മുഹമ്മദ് കുട്ടി എന്നിവർക്ക് അല്ലാഹു തക്കതായ പ്രതിഫലം നൽകട്ടെ. ഈ കൃതിയുടെ പ്രസാധനം ഏറ്റെടുത്ത രിയാദിലെ ദീര ഇസ്ലാമിക് സെന്ററിനും സഹകരിച്ച മറ്റുള്ളവർക്കും ഞാൻ കൃത ജ്ഞത രേഖപ്പെടുത്തുന്നു.

ഇതൊരു സൽകർമ്മമായി അല്ലാഹു സ്വീകരി ക്കട്ടെ. എനിക്ക് വേണ്ട ശിക്ഷണം നൽകിയ മാതാപിതാ ക്കൾക്കും മറ്റെല്ലാ വിശ്വാസികൾക്കും അല്ലാഹു പൊറു ത്തു കൊടുക്കുകയും സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കുക യും ചെയ്യട്ടെ . വീഴ്ച്ചകളോ ,പിഴവുകളോ തെറ്റുകളോ കണ്ടാൽ സഹൃദയരായ മാന്യ വായനക്കാർ തിരുത്തുക യും എന്റ ശ്രദ്ധയിൽ പെടുത്തുകയും ചെയ്യണമെന്ന് വിനയ പുരസ്കരം ഉണർത്തുന്നു. തെറ്റു കുറ്റങ്ങളിൽ

നിന്ന് പൂർണ്ണമായി മുക്തനല്ല എന്ന വിശ്വാസത്തോടെ ഈഗ്രന്ഥം ഈകൃതി നിങ്ങൾക്കു മുമ്പിൽ സമർപ്പിക്കുന്നു.

അല്ലാഹുവിന്നാണ് സർവ്വ സ്തുതികളും . പ്രവാചകൻ മുഹമ്മദ്(സ)ക്ക് അല്ലാഹവിന്റെ കരുണാ കടാക്ഷം സദാ വർഷിക്കട്ടെ .

എന്ന്
അബ്ദു റസാഖ് സ്വലാഹി.
ടെലി ഫോൺ :4043003 ലഃ േ.109

റിയാദ് .
10/10/2002.

# പർദ്ദ

സ്ത്രീകളുടെ ശിരോ വസ്ത്രത്തെയും അവരുടെ പർദ്ദാരീതിയെയും രൂക്ഷമായി വിമർശിക്കൽ പതിവാക്കിയ ചില എഴുത്തുകാരുണ്ട്. നാം കണ്ടു കൊണ്ടിരിക്കുകയും, നാം ജീവിച്ചു കൊണ്ടിരിക്കുകയും ചെയ്യുന്ന ഈ ആധുനിക കാലഘട്ടത്തിൽ ശാസ്ത്രീയ സാങ്കേതിക രംഗങ്ങളിൽ കുതിച്ചുചാട്ടം നടത്തുകയും, ബുദ്ധിപരമായ മുന്നേറ്റം ഉണ്ടാവുകയും ചെയ്യുമ്പോൾ പ്രസ്തുത വസ്ത്രധാരണം പുരോഗതിക്ക് വിഘാതമാണെന്നും പിന്നോട്ട് നയിക്കലാണെന്നും അവർ ജൽപ്പിച്ചു കൊണ്ടിരിക്കുന്നു.

പാശ്ചാത്യരായ ഈ എഴുത്തുകാരെ പൊതുവെ ഇപ്രകാരം കാണാവുന്നതാണ്.ചിലർ പർദാ സമ്പ്രദായം ഇസ്ലാമിന്റെ തുടക്കത്തിൽ മാത്രമായിരുന്നു എന്നു പറഞ്ഞു പൂർണ്ണമായി നിഷേധിക്കുന്നവർ.മറ്റൊരു വിഭാഗം സ്ത്രീകൾ മുഖം മറക്കുന്നതിന് വിശുദ്ധ ഖുർആനിലോ സുന്നത്തിലോ തെളിവുകൾ ഇല്ലെന്നും മതത്തിൽ തീവ്രത പുലർത്തുന്ന ചിലരുടെ സൃഷ്ടിയാണെന്നും വാദിക്കുന്നു.

മറ്റൊരു വിഭാഗത്തിന്റെ അഭിപ്രായത്തിൽ ആധുനിക പുരോഗതിയിൽ പുരുഷന്മാരോടൊപ്പം പങ്കാളിത്വം വഹിക്കുന്നതിൽ നിന്ന് സ്ത്രീകളുടെ കഴിവിനെയും

സ്വാതന്ത്ര്യത്തെയും തടസ്സപ്പെടുത്തുന്ന തടവറയാണെന്നാണ്. ഇവരെല്ലാം ബോധപൂർവ്വമാണെങ്കിലും അല്ലെങ്കിലും അജ്ഞതയിൽ ഒരുമിക്കുകയും വഴികേടിലേക്ക് ജനങ്ങളെ ക്ഷണിക്കുകയുമാണ് ചെയ്യുന്നത്.

ഒരു കവിയുടെ വാക്കുകളാണ് ഇവിടെ നമുക്ക് അനുസ്മരിക്കാനുള്ളത്.

*''ബോധപൂർവ്വമാണ് നീ ചെയ്യുന്നതെങ്കിൽ അത് മഹാതിന്മയാണ് . അതല്ല, അറിയാതെയാണ് ചെയ്യുന്നതെങ്കിലും തിന്മ തന്നെ'' .*

രണ്ടാലൊരുദ്ദേശ്യത്തോടു കൂടിയാണ് അവർ അത് നിർവ്വഹിക്കുന്നത്. അവരുടെ വാചകങ്ങൾ ഒന്ന് മറ്റൊന്നിനെ നിഷ്ഫലമാക്കുന്നതായി കാണാം.

അല്ലാഹു പറഞ്ഞിരിക്കുന്നു.

1 (അവരുടെ നിർമ്മലമായ വാക്കുകളിൽ നിന്ന് നിങ്ങൾക്കവരെ തിരിച്ചറിയാം. നിങ്ങളുടെ പ്രവർത്തനങ്ങളെ അല്ലാഹു അറിയുന്നുണ്ട്. (മുഹമ്മദ്–30–)

അവരുടെ ഗൂഢമായ തന്ത്രം മുസ്ലിം സ്ത്രീകളെയും മുസ്ലിം സമൂഹത്തെ മുഴുവനായും നശിപ്പിക്കുവാനുള്ളതാണ്. എന്നിരുന്നാലും നമ്മുടെ പല സഹോദരിമാരെയും അത് സ്വാധീനിച്ചിരിക്കുന്നു എന്നത് ഏറ്റവുമത

ധികം ദു:ഖിതമാണ്. മുസ്ലിം സമൂഹത്തെ തകർത്തുകളയുന്ന അവരുടെ ആശയം വശ്യമായ ശൈലിയിലൂടെ അവതരിപ്പിച്ച് ധാരാളം ആളുകളെ അവർ വഞ്ചനയിൽ പെടുത്തിയിരിക്കുന്നു. മുസ്ലിം സ്ത്രീകളുടെ അവകാശങ്ങൾക്കു വേണ്ടിയും അവരുടെ സംരക്ഷണത്തിനു വേണ്ടിയുമാണ് അവർ നില കൊള്ളുന്നതെന്നാണ് അവരുടെ ജൽപനം. യഥാർത്ഥത്തിൽ സ്ത്രീകളുടെ സമ്പൂർണ്ണ സംരക്ഷണം ഇസ്ലാമിലൂടെയാണെന്ന സത്യം അവർക്ക് അജ്ഞാതമാണ്. കുട്ടിക്കാലം മുതൽ വാർദ്ധക്യം വരെയും ,പുത്രി, ഭാര്യ,മാതാവ്, തുടങ്ങിയ ജീവിതത്തിന്റെ സർവ്വ രംഗങ്ങളിലുമുള്ള അവരുടെ പദവിയെ ഉയർത്തുകയും അംഗീകരിക്കുകയും ചെയ്ത മതമാണ് ഇസ്ലാം. ഇവർക്കുള്ള ഖണ്ഡനങ്ങളും സംശയങ്ങൾക്കുള്ള മറുപടിയും അവരുടെ സുന്ദരമായ വാചകങ്ങളിൽ മറഞ്ഞ്കിടക്കുന്ന യാഥാർത്ഥ്യമെന്തെന്നും ഇവിടെ വിശദീകരിക്കാം . അവരുടെ ദുഷിച്ച വാദങ്ങളിൽ നിന്ന് മടങ്ങാൻ ഇതൊരു പ്രേരണയകട്ടെ .

# ഹിജാബ്

ഹിജാബ് അല്ലാഹു നിർബന്ധമാക്കിയ കാര്യങ്ങളിൽ ഏറ്റവും സുപ്രധാനമായതും മഹത്തായതുമായ ഒരു ആരാധനയാണ്. കാരണം അല്ലാഹു തന്റെ ഗ്രന്ഥത്തിൽ അത് പാലിക്കണമെന്ന് കൽപ്പിക്കുകയും അതിനെതിരിൽ പ്രവർത്തിക്കരുതെന്ന് വിലക്കുകയും ചെയ്തിരിക്കുന്നു. അപ്രകാരം തന്നെ പ്രവാചകൻ (സ)യും കൂടാതെ ഒരാൾ പോലും വിട്ട് നിൽക്കാത്തവിധം ആധുനികരും പൗരാണികരുമായ പണ്ഡിതന്മാർ ഈ കാര്യത്തിൽ ഏകോപിച്ചിരിക്കുന്നു. സത്യത്തിൽ തെളിവുകളുടെ ആവശ്യമില്ലാത്തത്ര വ്യക്തമായ ഒരു ആരാധനയാണ് ഹിജാബ്. അതിനാൽ തന്നെ ഈ വിഷയത്തിൽ പുതിയ ഒരു വ്യാഖ്യാനത്തിന് പഴുതുകളില്ല. അതിനാൽ തന്നെ നാം വീണ്ടും ആവർത്തിച്ചു പറയട്ടെ ,ഹിജാബ് അതിൽ പുതുതായി യാതൊന്നും ആവശ്യമില്ല.

വിശുദ്ധ ഖുർആനിലോ സുന്നത്തിലോ കൽപ്പിക്കപ്പെട്ടിട്ടില്ലെങ്കിലും ,മതപരമായ തെളിവുകൾ കൊണ്ട് അതിന്റെ മഹത്വം വിവരിക്കപ്പെട്ടിട്ടില്ലെങ്കിലും ശരി, സ്ത്രീകളെ സംബന്ധിച്ചിടത്തോളം അവരുടെ പവിത്രതക്കും ശ്രേഷ്ഠതക്കും സുരക്ഷിതത്വത്തിനും ഇത് നല്ലതാണെന്ന് ആരെങ്കിലും അംഗീകരിക്കാതിരിക്കുമോ.?

അങ്ങനെയെങ്കിൽ ഖുർആനിലും സുന്നത്തിലും പണ്ഡിതന്മാരുടെ ഐക്യഖണ്ഡേനയുള്ള അഭിപ്രായങ്ങ

ൾ കൊണ്ടും സ്ഥിരപ്പെട്ട കാര്യവുമാകുമ്പോൾ ഇതിനെ എങ്ങിനെ നിഷേധിക്കാനാവും. ?

## ഹിജാബിന് ഖുർആനിലും സുന്നത്തിലുമുള്ള തെളിവുകൾ.

ഹിജാബ് നിർബന്ധമാണെന്നതിനുള്ള മൂർച്ചയേറിയ തെളിവുകളാണ് ഈ രേഖയിൽ അടങ്ങിയിരിക്കുന്നത്.

ഇസ്ലാമിന്റെ ആദ്യകാല ഘട്ടങ്ങളിൽ മാത്രമെ ഹിജാബ് ഉണ്ടായിരുന്നുള്ളൂവെന്നും,അത് പരമ്പരാഗതമായ സമ്പ്രദായമാണെന്നും പറയുന്നവർക്കുള്ള സുവ്യക്തമായ മറുപടി തെളിവുകളുടെ വെളിച്ചത്തിൽ താഴെ വിവരിക്കാം.

### തെളിവുകൾ വിശുദ്ധ ഖുർആനിൽ നിന്ന് .

അല്ലാഹു പറഞ്ഞിരിക്കുന്നു.

1 (നബിയേ, സത്യവിശ്വാസികളായ സ്ത്രീകളോട് പറയുക. അവർ അവരുടെ ദൃഷ്ടികൾ താഴ്ത്തുകയും ഗുഹ്യ സ്ഥാനങ്ങൾ സൂക്ഷിക്കുകയും അവരുടെ ഭംഗി അതിൽ നിന്ന് പ്രത്യക്ഷമാവുന്നതല്ലാതെ വെളിപ്പെടുത്താതിരിക്കുകയും ചെയ്യട്ടെ.അവർ തങ്ങളുടെ ശിരോ വസ്ത്രങ്ങൾ തങ്ങളുടെ മാറിടങ്ങളിൽ കൂടി ആക്കുകയും ചെയ്യട്ടെ. ..................................തങ്ങളുടെ അലങ്കാരത്തിൽ

നിന്ന് മറച്ചു വെക്കുന്നത് അറിയപെടാൻ വേണ്ടി അവർ തങ്ങളുടെ കാലുകൾ കൊട്ടുകയും ചെയ്യരുത്. സത്യ വിശ്വാസികളേ ,നിങ്ങളെല്ലാവരും അല്ലാഹുവിലേ ക്ക് പശ്ചാതപിക്കുവീൻ.നിങ്ങൾക്ക് വിജയം ലഭിച്ചേക്കാം) ( നൂർ–30–)

ആയിശ(റ) ഇപ്രകാരംപറഞ്ഞതായി ബുഖാരി യിൽ കാണാം. ആദ്യ കാലക്കാരായ മുഹാജിറുകളിൽ അല്ലാഹുവിന്റെ കാരുണ്ണ്യമുണ്ടാവട്ടെ. തിർമുദി,) അൽബാനി തന്റെ സ്വഹീഹിൽ രേഖപ്പെടുത്തിയിട്ടുണ്ട് . *(അവർ അവരുടെ ശിരോവസ്ത്രങ്ങൾ മാറിലൂടെ താഴ്ത്തി യിടട്ടെ)* നൂർ–30–എന്ന വചനം അവതരിപ്പിച്ചപ്പോൾ മുഹാജിറുകളായ സഹോദരിമാർ തങ്ങളുടെ വസ്ത്രത്തിന്റെ അറ്റം കീറുകയും അവ കൊണ്ട് ശിരോവസ്ത്രങ്ങൾ അണിയുകയും ചെയ്തു)

അല്ലാഹു പറഞ്ഞിരിക്കുന്നു.

2 (സ്ത്രീകളിൽ നിന്ന് (വാർദ്ധക്യം നിമിത്തം ) വിവാഹം പ്രതീക്ഷിക്കാവതല്ലാത്ത ഇരുപ്പിലായവരാകട്ടെ അവർക്ക് അവരുടെ (പർദ്ദാ) വസ്ത്രങ്ങൾ അലങ്കാരമൊന്നും പ്രദർശിപ്പിക്കുന്നവരല്ലാത്ത നിലയിൽ എടുത്ത് വെക്കുന്നതിന് തെറ്റില്ല. ചാരിത്ര സംരക്ഷണത്തിന് ശ്രമിക്കുന്നത് അവർക്ക് നല്ലതുമെത്ര. അല്ലാഹു എല്ലാം കേൾക്കുന്നവനും അറിയുന്നവനു മാകുന്നു.) നൂർ–60–

അല്ലാഹു പറഞ്ഞിരിക്കുന്നു.

3 (ഹേ നബിയേ,നിന്റെ ഭാര്യമാരോടും പുത്രിമാരോടും സത്യ വിശ്വാസികളുടെ സ്ത്രീകളോടും പറയു

ക, അവർ തങ്ങളുടെമേൽ   തങ്ങളുടെ മേലാടകളിൽ നിന്ന് കുറേ ഭാഗം താഴ്ത്തിയിട്ടു കൊള്ളട്ടെ. അവർ തിരിച്ചറിയപെടാൻ വളരെ എളുപ്പമുള്ളതാണത്. അപ്പോൾ അവർക്ക് ശല്ല്യം ബാധിക്കുകയില്ല.അല്ലാഹുവളര പൊറുക്കുന്നവനും  കരുണാ നിധിയുമാകുന്നു.)
അഹ്സാബ്–59–
അല്ലാഹു പറഞ്ഞിരിക്കുന്നു.

4 (നിങ്ങൾ നിങ്ങളുടെ വീടുകളിൽ അടങ്ങിയിരിക്കുകയും ചെയ്യുക ആദ്യത്തെ ജാഹിലിയത്തിന്റെ – അജ്ഞാന കാലത്തെ– സൗന്ദര്യപ്രദർശനം പോലെ നിങ്ങൾ സൗന്ദര്യം പ്രദർശിപ്പിക്കുകയും ചെയ്യരുത്.)
അഹ്സാബ്–33–

അല്ലാഹു പറഞ്ഞിരിക്കുന്നു.
5 (നിങ്ങൾ അവരോട് വല്ല വസ്തുക്കളും ചോദിക്കുന്നതായാൽ മറയുടെ പിന്നിൽ നിന്ന് ചോദിച്ചു കൊള്ളണം. നിങ്ങളുടെ ഹൃദയങ്ങൾക്കും അവരുടെ ഹൃദയങ്ങൾക്കും കൂടുതൽ ശുദ്ധമായിട്ടുള്ളതത്രെ അത്. )
അഹ്സാബ്–53–

# ഹിജാബിന് ഹദീസുകളിൽ നിന്നുള്ള തെളിവുകൾ

1 ബുഖാരിയും മുസ്ലിമും റിപ്പോർട്ട് ചെയ്ത ഒരു ഹദീസിൽ ഉമർ(റ) നബി(സ)യോട് ഇപ്രകാരം ചോദിച്ചു. നബിയേ ,താങ്കളുടെ പത്നിമാർ ഒരു ഹിജാബ് സ്വീകരിച്ചുരുന്നെങ്കിൽ എത്ര നന്നായിരുന്നു.? ശേഷം ആയിശ(റ) പറയുന്നു. അപ്പോഴാണ് അല്ലാഹു ഹിജാബിന്റെ ആയത്ത് അവതരിപ്പിച്ചത്. ബുഖാരിയും മുസ്ലിമും റിപ്പോ

ർട്ട് ചെയ്ത മറ്റൊരു ഹദീസിൽ ഇപ്രകാരമാണ് ഉള്ളത് . ഉമർ(റ)നബി(സ)യോട് ഇപ്രകാരം ചോദിച്ചു. നബിയേ , വിശ്വാസിനികളുടെ മാതാക്കളോട് ഹിജാബ് സ്വീകരിക്കാൻ താങ്കൾ കൽപ്പിച്ചിരുന്നെങ്കിൽ എത്ര നന്നായിരുന്നു. അപ്പോഴാണ് അല്ലാഹു ഹിജാബിന്റെ ആയത്ത് അവതരിപ്പിച്ചത്.

2 ഇബ്നു മസ്ഊദിൽ നിന്ന് ഉദ്ധരിക്കുന്ന ഒരു ഹദീസിൽ (സ്ത്രീകൾ ഔറത്താകുന്നു ) എന്ന് സ്വഹീഹായി വന്നിട്ടുണ്ട് .തിർമുദി, ) അൽബാനി തന്റെ സ്വഹീഹിൽ രേഖപ്പെടുത്തിയിട്ടുണ്ട് .

ഉമർ(റ)വിൽ നിന്ന് ഉദ്ദരിക്കുന്ന ഒരു ഹദീസിൽ ഇപ്രകാരം കാണാം. നബി(സ)പറഞ്ഞു: (അഹങ്കാരത്തോടു കൂടി വസ്ത്രം നിലത്ത് ഇഴച്ച് നടക്കുന്നവരിലേക്ക് അന്ത്യനാളിൽ അല്ലാഹു നോക്കുകയില്ല. ) ഇത് പറഞ്ഞപ്പോൾ ഉമ്മു സലമ(റ)നബി(സ)യോട് ചോദിച്ചു. അല്ലാഹുവിന്റെ റസൂലേ,അപ്പോൾ സ്ത്രീകൾ എന്താണ് ചെയ്യുക? നബി പറഞ്ഞു: ഒരു ചാൺ അവർ താഴ്ത്തിയിടട്ടെ . അപ്പോൾ അവർ വീണ്ടും ചോദിച്ചു. എന്നിട്ടും അവരുടെ കാൽപാദങ്ങൾ കാണുന്നുവെങ്കിലോ ? നബി(സ) പറഞ്ഞു : എന്നാൽ ഒരു മുഴം താഴ്ത്തിയിടട്ടെ. അതിലധികം പാടില്ല.

ഈ ഹദീസ് തുർമുദിയും അബൂദാവൂദും റിപ്പോർട്ട് ചെയ്തിട്ടുണ്ട്. തിർമുദി ഹസനും സ്വഹീഹുമാണെന്ന് പറഞ്ഞിട്ടുമുണ്ട്.

# സ്ത്രീകൾ മുഖം മറക്കണമെന്നതിനുള്ള തെളിവുകൾ

1–(അവരുടെ മക്കനകൾ കുപ്പായമാറുകൾക്കുമീതെ അവർ താഴ്ത്തിയിട്ടു കൊള്ളട്ടെ.) നൂർ–31–

വന്ദ്യപണ്ഡിതൻ ഇബ്നു ഉസൈമീൻ പറയുന്നു: സ്ത്രീകളുടെ ശിരോ വസ്ത്രത്തിനാണ് 'ഖിമാർ' എന്നു പറയുന്നത്. മുഖം മൂടി പോലെയുള്ള അത് അവരുടെ മാറിലേക്ക് താഴ്ത്തിയിടണം എന്നു പറഞ്ഞാൽ തന്നെ മുഖം മറക്കുവാനുള്ള കൽപ്പനകൂടി അതിൽ അടങ്ങിയിരിക്കുന്നു എന്ന് മനസ്സിലാക്കാവുന്നതേയുള്ളൂ.

2– (നബിയേ നിന്റെ പത്നിമാരോടും പുത്രിമാരോടും സത്യ വിശ്വാസികളുടെ സ്ത്രീകളോടും അവരുടെ മൂടുപടങ്ങൾ തങ്ങളുടെമേൽ താഴ്ത്തിയിടാൻ പറയുക. അവർ തിരിച്ചറിയപ്പെടാനും അങ്ങിനെ അവർ ശല്യം ചെയ്യപ്പെടാതിരിക്കുവാനും അതാണ് ഏറ്റവും അനുയോജ്യമായത് . അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാ നിധിയുമാകുന്നു.) അഹ്സാബ്–51–

ഇബ്നു അബ്ബാസ് (റ)ഈ വചനത്തെ വിശദീകരിച്ചു കൊണ്ട് ഇപ്രകാരം പറഞ്ഞിട്ടുണ്ട്.: സ്ത്രീകൾ തങ്ങളുടെവല്ല ആവശ്യത്തിനും വേണ്ടി വീട്ടിൽ നിന്നു പുറത്തുഇറങ്ങുന്നു വെങ്കിൽ അവരുടെ മൂടുപടം കൊണ്ട് മുഖം മറക്കട്ടെ. സ്വഹാബിയുടെ തഫ്സീറും (വിവര

ണവും) തെളിവ് തന്നെയാണ് എന്നാണ് ഉസൈമീൻ ഇതിനെ സംബന്ധിച്ച് പറയുന്നത്. സ്വീകാര്യതയുടെ കാര്യത്തിൽ ഇത് നബി(സ)യിലേക്ക് ചേർത്തി പറയുന്ന മർഫൂഇന്റെ പദവിയിലാകുന്നു എന്നാണ് ചില പണ്ഡിതൻമാരുടെ അഭിപ്രായം.

3– ഇബ്നു ഉമർ(റ)വിൽ നിന്ന് ഉദ്ധരിക്കുന്ന ഒരു ഹദീസിൽ ഇപ്രകാരം കാണാം. ഇഹ്റാമിൽ പ്രവേശിച്ച സ്ത്രീകൾ മുൻകൈകൾ മറക്കുകയോ മുഖം മൂടുകയോ ചെയ്യരുത്. (ബുഖാരി). ഖാളി അബൂബക്കർ ഇബ്നുൽ അറബി മുകളിൽ പറഞ്ഞ ഹദീസിനെ വിശദീകരിച്ചു കൊണ്ട് ഇപ്രകാരം പറയുകയുണ്ടായി.: ഇഹ്റാമിന്റെ സന്ദർഭങ്ങളിൽ അല്ലാതിരിക്കുമ്പോൾ സ്ത്രീകൾ മുഖം മൂടി അണിയൽ നിർബന്ധമാണ്. ആ വേളകളിൽ അന്യ പുരുഷ്യൻമാരിൽ നിന്ന് മറക്കുവാനായി മുഖമക്കന പോലുള്ളതുകൊണ്ട് താഴ്ത്തിയിട്ടാൽ മതിയായിരിക്കും.

ഇബ്നു തൈമിയ്യ(റ)യുടെ വാക്കുകൾ ശ്രദ്ധിക്കുക : ഇഹ്റാമിന്റെ സന്ദർബങ്ങളിൽ ഒഴികെ കൈ പടങ്ങളും മുഖവും മറക്കുന്ന ശീലം സ്ത്രീകളിൽ സാർവ്വത്രീകമായിരുന്നു. അതാകട്ടെ അവർ അവരുടെ മുഖവും കൈകളും മറക്കണമെന്നാണ് ആവശ്യപ്പെടുന്നത്.

4–ഒരു നബി വചനത്തിൽ ഇപ്രകാരം കാണാം. .
**((സ്ത്രീകൾ ഔറത്താകുന്നു))** . ഇതിനെ വിശദീകരിച്ചുകൊണ്ട് ശൈഖ് ഹമൂദ് അൽ തുവൈജിരി പറയുന്നത് കാണുക. അന്യ പുരുഷൻമാരെ സംബന്ധിച്ചിടത്തോളം സ്ത്രീകളുടെ ശരീരത്തിന്റെ മുഴുവൻ ഭാഗങ്ങളും

ഔറത്താകുന്നു. അതിൽ അവളുടെ മുഖവും മറ്റു ഭാഗങ്ങളും സമമാണ് എന്നാണ് ഈ ഹദീസ് സൂചിപ്പിക്കുന്നത്.

## അജ്ഞതയോ, ധിക്കാരമോ ?

മുസ്ലിം സഹോദരിമാരുടെ പർദാ സമ്പ്രദായം ആധുനിക കാലഘട്ടത്തോട് യോജിക്കുന്നതല്ലെന്നാണോ നിങ്ങളുടെ ജൽപനം ? അതല്ല ,മുസ്ലിം സ്ത്രീകൾ മുഖം മറക്കുന്ന രീതി ഒട്ടോമൻ പരിഷ്കാരത്തിന്റെ ഭാഗമെന്നാണോ നിങ്ങൾ പറയുന്നത് ?.

സ്ത്രീകളും പുരുഷൻമാരോടപ്പം സർവ്വ രംഗങ്ങളിലും അഴിഞ്ഞാടട്ടെ എന്നാണോ നിങ്ങൾ ആഗ്രഹിക്കുന്നത്.?
എങ്കിൽ .. ...

വിശുദ്ധ ഖുർആനിലെ ധാരാളം വചനങ്ങളും പ്രവാചകൻ (സ)യുടെ ഹദീസുകളും ധാരളമിതാ നിങ്ങളുടെ മുമ്പിൽ. അവയൊന്ന് വായിച്ചു നോക്കുക. മനസ്സിരുത്തി പഠിക്കുക. പൗരാണികരും ആധുനികരുമായ മുസ്ലിം പണ്ഡിതന്മാർ പർദ്ദയണിയലും മുഖം മറക്കലും നിർബന്ധമാണ് എന്നതിന് നൽകിയ വിശദീകരണമൊന്ന് ഉൾകൊള്ളുക.

ഇത്രയും കാലം അറിയായ്മ കൊണ്ടായിരുന്നു നിങ്ങൾ ഇങ്ങനെ പറഞ്ഞിരുന്നതെങ്കിൽ നിങ്ങളുടെ മുമ്പിലുള്ള സുവ്യക്തമായ തെളിവുകൾ സ്വീകരിച്ച് സത്യത്തിലേക്ക് തിരിച്ചുവരിക. നിരർത്ഥതയിൽ നിരതരാവാ

തെ സത്യത്തിലേക്കുള്ള നിങ്ങളുടെ മടക്കം ഞങ്ങൾ പ്രതീക്ഷിക്കുന്നു. അത് നിങ്ങളുടെ ശ്രേഷ്ഠത വർദ്ധിപ്പിക്കും. എന്നാൽ തിന്മകളിൽ ശഠിച്ചു നിൽക്കുന്നത് നിന്ദ്യതയുമാണ് .

അതല്ല, അല്ലാഹു വിശേഷിപ്പിച്ച അഹങ്കാരികളുടെ കൂട്ടത്തിത്തിൽ നിങ്ങൾ ഉൾപ്പെടുന്നുണ്ടോ എന്നും സ്വയം ആലോചിക്കുക.

*(അവയെ പറ്റി അവരുടെ മനസ്സുകൾക്ക് ദൃഢമായ ബോധ്യം വന്നിട്ടും അക്രമവും അഹങ്കാരവും മൂലം അവർ അതിനെ നിഷേധിച്ചു കളഞ്ഞു. ) നംല്-14-*

എന്നാൽ നിങ്ങളൊരിക്കലും സത്യത്തിന് കീഴ്പ്പെടുകയില്ല, നേരായ മാർഗ്ഗത്തിലേക്ക് തിരിച്ച് വരികയുമില്ല. നിങ്ങളുടെ മുമ്പിൽ നൂറ് കണക്കിന് തെളിവുകൾ ഖുർആനിൽ നിന്നും ഹദീസുകളിൽ നിന്നും കാണിച്ചു തന്നാലും അത് സ്വീകരിക്കുകയുമില്ല. കാരണം ഇസ്ലാം നിങ്ങളുടെ ജീവിതത്തിന്റെ മാർഗ്ഗമായി നിങ്ങൾ വിശ്വസിക്കുന്നില്ല. വിശുദ്ധ ഖുർആൻ സാർവ്വ കാലികവും സാർവ്വജനീയവുമാണെന്നും നിങ്ങൾ അംഗീകരിക്കുന്നില്ല.

(ജാഹിലിയ്യത്തിന്റെ (അനിസ്ലാമിക മാർഗ്ഗത്തിന്റെ) വിധിയാണോ അവർ തേടുന്നത്. ദൃഢ വിശ്വാസികളായ ജനങ്ങൾക്ക് അല്ലാഹുവേക്കാൾ നല്ല വിധി കർത്താവ് ആരാണു ള്ളത് ) മാഇദ-50-

# പർദ്ദയും നാഗരികതയും

പർദ്ദയാണ് സർവ്വ പുരോഗതിയുടെയും തടസ്സമെന്നാണ് ആധുനിക പുരോഗമന വാദികളുടെ ജൽപനം. ആധുനിക സംസ്കരത്തിനും രാഷ്ട്ര പുനർ നിർമ്മാണ പ്രക്രിയക്കും രാഷ്ട്രത്തിന്റെ പുരോഗതിക്കും തടസ്സമായി കാണുന്നത് സ്ത്രീകളുടെ പർദ്ദാ രീതിയാണ്. എങ്കിൽ നമുക്ക് അവരോട് ചോദിക്കാനുള്ളത് ; ആധുനിക പുരോഗതിയും സാങ്കേതിക വിദ്യയും പർദ്ദയുമായി എന്തു ബന്ധമാണുള്ളത് എന്നാണ്?

ആധുനിക പുരോഗതിയും നാഗരികതയും സാക്ഷാൽകരിക്കണമെങ്കിൽ പുരുഷന്റെ മുമ്പിൽ വിവസ്ത്രയായ സ്ത്രീകൾ അഴിഞ്ഞാടേണ്ടതുണ്ടോ ?

ആധുനിക പുരോഗതിയും സംസ്കാരവും സാക്ഷാൽകരിക്കണമെങ്കിൽ പുരുഷന്റെ ഇംഗിതത്തിന് അനുസരിച്ച് സ്ത്രീകൾ അവരോടൊപ്പം മൃഗീയജീവിതം നയിക്കണമെന്നാണോ നിങ്ങൾ പറയുന്നത്. ?

ആധുനിക പുരോഗതിയും സംസ്കാരവും സാക്ഷാൽകരിക്കണമെങ്കിൽ സ്ത്രീകൾ ലജ്ജയും, ചൈത

ന്യവും ഇല്ലാത്തവളാകണമെന്നാണോ നിങ്ങൾ ഉദ്ദേശിക്കുന്നത് ?

ഈ പർദ്ദാ സമ്പ്രദായമാണോ മിസൈലുകളും വിമാനങ്ങളും ടാങ്കുകളും മറ്റു എലക്ട്രിക്കൽ ഉപകരണങ്ങളും ഉൽപ്പാദിപ്പിക്കുന്നതിന്ന് തടസ്സമാകുന്നത് ?.

ഇസ്ലാമികവും അല്ലാത്തതുമായ അറേബ്യൻ രാഷ്ട്രങ്ങളിലെ ധാരാളം സ്ത്രീകൾ ഹിജാബ് പാടെ ഉപേക്ഷിച്ചിരിക്കുന്നു. പർദ്ദ എന്നത് അവർക്ക് ഏറ്റവുമധികം നിന്ദ്യമാണ്. ജീവിതത്തിന്റെ അധിക രംഗങ്ങളിലും ജോലിസ്ഥലങ്ങളിലും അവർ പുരുഷന്മാരോടൊപ്പമാണ്. സ്ത്രീകൾ അവരുടെ പർദ്ദകൾ വലിച്ചെറിഞ്ഞു എന്ന കാരണത്താൽ ഈ രാഷ്ട്രങ്ങൾക്ക് പ്രത്യേകമായി വല്ല പുരോഗതിയും ഉണ്ടായിട്ടുണ്ടോ ?.

സ്ത്രീകൾ പുരുഷൻമാരോടൊപ്പം കൂടിക്കലർന്നു ജീവിക്കുന്നു എന്നതിനാൽ ആ രാജ്യങ്ങൾ പുരോഗതിയുടെ ഉച്ചിയിലെത്തിയിട്ടുണ്ടോ. ?

പുരോഗമന രാഷ്ട്രങ്ങൾനേടിയെടുത്ത ശക്തിയും പുരോഗതിയും നേടാൻ ഇവർക്ക് സാധിച്ചിട്ടുണ്ടോ?

ഐക്യ രാഷ്ട്ര സഭയിൽ വീറ്റോ പവറുള്ള രാഷ്ട്രങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടാൻ അവർക്ക് സാധിച്ചിട്ടുണ്ടോ ?.

വൈജ്ഞാനികവും സാമൂഹികവും സാമ്പത്തികവുമായ പ്രശ്നങ്ങളെ മുഴുവൻ പരിഹരിക്കുവാൻ അവർക്ക് കഴിഞ്ഞിട്ടുണ്ടോ.?

ഇവക്കുള്ള ഉത്തരം വിശദീകരണത്തിന്റെ ആവശ്യമില്ലാത്തത്ര വ്യക്തമാണ്. എങ്കിൽ പിന്നീട് എന്തുകൊണ്ടാണ് പുരോഗമന വാദികൾ സ്ത്രീകളുടെ പർദ്ദാ സമ്പ്രദായ

ത്തെ വിമർശിക്കുകയും അഴിഞ്ഞാട്ടത്തെ പ്രോൽസാഹി പ്പിക്കുകയും ചെയ്യുന്നത്.?

## പഠിക്കുക

അല്ലാഹുവിന്റെ അനുഗ്രഹത്താൽ ഇവിടെ സ് ത്രീകൾ വൈജ്ഞാനിക രംഗങ്ങളിൽ ധാരാളം പുരോഗ തി നേടിയിട്ടുണ്ട് . ഉന്നതമായ ധാരാളം ബിരുദ ധാരിക ളുമുണ്ട് .അവർക്ക് യോജിച്ച ധാരാളം മേഘലകളിൽ അവർ ജോലി ചെയ്തു കൊണ്ടിരിക്കുന്നു. കലാശാലക ളിൽ പ്രൊഫസർമാരായും,ഡയറക്ടർമാരായും ഡോക് ടർമാരും അധ്യാപികമാരായും ഗവേഷണരംഗങ്ങളിലും മറ്റു സാമുഹ്യ രംഗങ്ങളിലും അവർ ജോലി ചെയ്യുന്നു. ഇവരും ഇവരല്ലാത്തവരും സാമൂഹ്യ പുരോഗതിക്കും തലമുറയുടെ സമുദ്ധാരണത്തിനും തങ്ങളുടേതായ ദൗത്യം നിർവ്വഹിക്കുന്നവരാണ്. അവരുടെ ലജ്ജയോ സംസ്കാരമോ, പർദ്ദയോ മൂടുപടമോ ഒന്നും തന്നെ അവരെ അതിൽ നിന്നും തടഞ്ഞിട്ടില്ല. സമൂഹത്തിന്റെ പുരോഗതിക്ക് തങ്ങളുടെ പങ്ക് ആവശ്യമായതെല്ലാം അവർ നിർവ്വഹിക്കുന്നു. ഇതിനൊന്നും അവർക്ക് അ വരുടെ വസ്ത്രധാരണമോ ലജ്ജയോ തടസ്സമായിട്ടില്ല.

സ്ത്രീകൾക്ക് അവരുടെ സമൂഹത്തിനും അവ രുടെ സ്വന്തത്തിനും സേവനമർപ്പിക്കാൻ ഇവിടെ അവർ ക്ക് സാധിക്കുന്നു എന്നത് തർക്കമില്ലാത്ത കാര്യമാണ് അതിന് മറ്റു രാഷ്ട്രങ്ങളിൽ പൊതുവെ സ്ത്രീകൾക്ക് അഭിമുഖീകരിക്കേണ്ടി വരുന്ന പ്രതിബന്ധങ്ങളോ അവ ഗണനയോ ഒന്നും ഇവിടെ അവർക്ക് ഉണ്ടാവുന്നുമില്ല. അന്യ പുരുഷൻമാരുമായി കൂടി കലരേണ്ടി വരുന്നില്ല. പർദ്ദ ഒഴിവാക്കേണ്ടിവരുന്നുമില്ല.പുരോഗമന വാദികളു

ടെ ജൽപനങ്ങൾ ശരിയല്ല എന്നതിനുള്ള വ്യക്തമായ തെളിവാണിത്. പിന്നെ എങ്ങിനെയാണ് ഉദ്യോഗ രംഗ ങ്ങളിലും ഓഫീസുകളിലും അന്യ പുരുഷൻമാരുമായി കൂടി കലരാതെയും പർദ്ദ അണിഞ്ഞു കൊണ്ടും പുരോ ഗതി നേടാൻ സാധിക്കുകയില്ല എന്ന് വാദിക്കുക.?
*(അവരുടെ വായിൽ നിന്ന് പുറത്തു വരുന്നആ വാക്ക് ഗുരുതരമായിരിക്കുന്നു. അവർ കള്ളമല്ലാതെ പറയുന്നി ല്ല.)* കഹ്ഫ്–5–

# എന്താണ് യാഥാർത്ഥ്യം ?

അവർ സംസ്കാരത്തേയോ,പുരോഗതിയേയോ , നാഗരികതയേയോ, മുന്നേറ്റത്തേയോ അല്ല ഉദ്ദേശിക്കു ന്നത്. അവർ ഉദ്ദേശിക്കുന്നത് തങ്ങളോടൊപ്പം സ്ത്രീക ൾ ഇഴുകിച്ചേർന്ന് കഴിയണമെന്നാണ് .തങ്ങളുടെ വികാ ര ശമനത്തിനുള്ള സാഹചര്യം സാർവ്വ ത്രീകമാകണമെ ന്നാണ്. സ്ത്രീകളുമായി കളിച്ചുഉല്ലസ്സിക്കണമെന്നാണ് . അവളെ നിസ്സാരമായ കച്ചവട വസ്തു ആക്കണമെന്നാ ണ്. അങ്ങനെ ലജ്ജയും പവിത്രതയുമില്ലാത്ത കേവലം ഒരു സ്ത്രീ.! തങ്ങളുടെ ഉദ്ദേശത്തിനും കാഴ്ചപ്പാടിനും അനുസരിച്ചുള്ള ഒരു പാശ്ചാത്യ വനിത ! പാട്ടിന് അനു സരിച്ച് നൃത്തം ചെയ്യുന്നവളും അഭിനയ രംഗത്തും മ്യൂസിക്കിലും വൈവിധ്യ കഴിവുകളുള്ള, സർവ്വ സ്വത ന്ത്രയായ പെണ്ണ്. ! അവൾക്ക് ബന്ധങ്ങളും ധർമ്മ ങ്ങളുമില്ല. കടമകളും കടപ്പാടുകളുമില്ല. ഇതാണ് ഇവ രുടെ ഭാവന .

# പർദ്ദയെ പരിഹസിക്കുന്നവരോട്

പർദ്ദാ രീതിയെ പരിഹസിക്കുന്നവർക്ക് തങ്ങൾ ചെയ്യുന്നത് ശരിയല്ല എന്ന് അവർക്ക് അറിയാം .അവർ കളവാണ് പറഞ്ഞു കൊണ്ടിരിക്കുന്നത്.
''സ്ത്രീകളുടെ പവിത്രതക്ക് വേണ്ടി പർദ്ദ അണിയണ മെന്ന് പറയുന്നവർ സ്ത്രീകളെ കാണുന്നത് കേവലം ഭൗതികമായ കാഴ്ച്ചപ്പാടോടു കൂടിയാണ് .ഈ വസ്ത്ര ധാരണ രീതി അവർ ഒഴിവാക്കുന്ന പക്ഷം സ്ത്രീ പുരു ഷൻമാർക്കിടയിലുള്ള പരസ്പര പെരുമാറ്റം കൃത്രിമ മില്ലാത്തതും, ആദരവിന്റേതുമായിരിക്കും.'' ഇങ്ങിനെയാണ് ഈ കൂട്ടർ പറയാറുള്ളത് .

## മുസ്ലിം സഹോദരിമാരേ,

യദാർത്ഥത്തിൽ ഇത് തികഞ്ഞ അസംബന്ധമാണ്. വാസ്തവുമായി അതിന് ബന്ധമില്ല. അതിനുള്ള തെളിവുകൾ നാം കണ്ടികൊണ്ടിരിക്കുന്നു.

സ്ത്രീകൾ ഓരൊരുത്തരും അവർ ഉദ്ദേശിക്കുന്ന രൂപത്തിൽ വസ്ത്രം ധരിച്ച് ,യഥേഷ്ഠം വിഹരിക്കുന്ന നാടുകളിൽ വൈകാരികമായ ശൈഥില്ല്യത്തിനു വല്ല കുറവുമുണ്ടോ? . അവർക്കിടയിലുള്ള പെരു മാറ്റം ആദരവിന്റേ താണോ ?.
താഴെ പറയുന്ന സെൻസിംഗ് നമുക്കൊന്ന് പരിശോധിച്ചു നോക്കാം .
1– പത്തൊമ്പത് മില്ല്യൺ സ്ത്രീകൾ അമേരിക്കയിൽ ബലാൽസംഗത്തിന് ഇരയായതായി ഒരു പുസ്തകം

രേഖപ്പെടുത്തുന്നു. (അമേരിക്ക സത്യം അംഗീകരിക്കുന്നു )

2– ഇറ്റലിയിൽ നടത്തിയ ഒരു ഹിത: പരിശോധന യിൽ എഴുപത് ശതമാനം ഭർത്താക്കൻമാരും ഭാര്യമാരെ വഞ്ചിക്കുന്നതായി സ്ഥിരപെട്ടിട്ടുണ്ട് .

3– അമേരിക്കയിൽ ലക്ഷത്തോളം ജാര സന്തതിക ളും അത്ര തന്നെ ഗർഭ ഛിദ്രവും നടക്കുന്നു.

4– അമേരിക്കയിലെ കോർണൽ സർവ്വ കലാശാല യുടെ പഠനത്തിൽ പൊതു രംഗത്ത് പ്രവർത്തിക്കുന്ന എഴുപത് ശതമാനം സ്ത്രീകളെയും കയ്യേറ്റം ചെയ്ത തായി പറയുന്നു.

5– ജർമനിയിൽ ഓരോ വർഷവും മുപ്പത്തയ്യായി രത്തോളം സ്ത്രീകളെതട്ടിക്കൊണ്ട് പോകുന്നതായി ഔ ദ്യോഗിക കണക്കുകൾ പറയുന്നു. അനൗദ്യേഗിക കണക്കുകൾ ഇതിനേക്കാൾ അഞ്ചിരട്ടി കൂടുതലാണ്.

മുകളിൽ പരാമർശിക്കപെട്ട കണക്കുകൾ നമുക്ക് വ്യക്ത മാക്കി തരുന്നതെന്നാണ്.?
അവരുടെവാദങ്ങളെല്ലാം നിരത്ഥമാണെന്നല്ലേ.? അതോ ഇവർ പറയുന്ന മാന്യതയും സ്ത്രീകളുടെ പവിത്രതയും ഈ രൂപത്തിലാണോ .?

## അല്ലയോ മുസ്ലിം സഹോദരിമാരെ,

നിങ്ങളുടെ മാന്യതക്കും പവിത്രതക്കും ഈ പർദ്ദ അനി വാര്യമാണ്. വൃത്തി കെട്ടവരുടെ കണ്ണുകളിൽ നിന്ന് അത് നിങ്ങൾക്ക് സുരക്ഷയുമാണ്. പർദ്ദ ഒഴിവാക്കിയ

തിന്റെ ഫലമായി കൈപ്പുനീർ കുടിക്കുന്ന ധാരാളം സ്ത്രീകൾ ഇക്കാര്യം അംഗീകരിക്കുന്നു.

അമേരിക്കയിലെ ഒരു പത്രത്തിൽ ഇപ്രകാരം നാം വായിച്ചിട്ടുണ്ട് .ധാരാളം ആഴ്ചകൾ ഒരു അറേബ്യ ൻ രാഷ്ട്രത്തിൽ കഴിച്ചുകൂട്ടിയ ശേഷം സ്വന്തം നാട്ടിൽ എത്തിയ ഒരു സ്ത്രീയുടെ റിപ്പോർട്ടിൽ ഇപ്രകാരം കാണാം. **“( അറേബ്യൻ സമൂഹം സമ്പൂർണ്ണമായി സുരക്ഷിതരാണ്. അവരുടെ യുവതി,യുവാക്കളിൽ കാണപ്പെടുന്ന സമ്പ്രദായങ്ങൾ അവർക്ക് അതിന് സഹായകമേകുന്നു. അമേരിക്ക, യുറോപ്പ് പോലെയു ള്ള രാഷ്ട്രങ്ങളുടെ സംസ്കാരത്തിൽ നിന്നും അവരു ടെ സംസ്കാരം തികച്ചും വ്യത്യസ്ഥമാണ്. അവർക്കിട യിൽ മാതാപിതാക്കളോടുള്ള ബഹുമാനം നിലനിൽ ക്കുന്നു. സാമുഹ്യ ഭദ്രതയും കുടുംബ ബന്ധങ്ങളും തകർത്തു കളയുന്ന രൂപത്തിൽ യുറോപ്പിൽ കണ്ടുവ രുന്ന സ്തീ പുരുഷ ഗമനം അവിടെ കാണപ്പെടുന്നില്ല. ...... ................ അതിനാൽ നിങ്ങളും ഈ അമിത സ്വാതന്ത്ര്യം അവസാനിപ്പിക്കുക. സ്ത്രീകളോട് പർദ്ദ അണിയാൻ പറയുക. അതാണ് നിങ്ങൾക്ക് ഏറ്റവും ഗുണകരം” .**

മുസ്ലിം സഹോദരിമാരെ ,.
സമൂഹത്തിന്റെ ഭദ്രത തകർക്കുന്നതും സാംസ്കാരിക തകർച്ചക്കും കാരണമാകാതിരിക്കാൻ പർദ്ദ അംിയണ മെന്നാണ് ഒരു അമേരിക്കൻ സ്ത്രീക്ക് പറയാനുള്ളത് . ഉൽകൃഷ്ടമായ ഇസ്ലാമിക സംസ്കാരത്തിലേക്ക് മടങ്ങാ നാണ് ആ വനിത ആവശ്യപ്പെടുന്നത്. അമേരിക്കയിലും യുറോപ്പിലും കാണപെടുന്ന അമിതമായ സ്വാതന്ത്ര്യ ത്തെ സൂക്ഷിക്കണമെന്നാണ് അവർ പറയുന്നത്.

അതിനാൽ മുസ്ലിം സഹോദരിമാരെ,
നിങ്ങളുടെ വസ്ത്ര ധാരണ രീതിയിൽ സന്തോഷിക്കുക. ഭാവി ഇസ്ലാമിന്റേതാണ് എന്ന് മനസ്സിലാക്കുക. ഭക്തൻ മാർ ക്കാണ് ഏറ്റവും നല്ല പര്യവസാനമെന്ന് അറിയുക.

അല്ലാഹുവിന്നാണ് സർവ്വ സ്തുതികളും.പ്രവാചകൻ മുഹമ്മദ്(സ)ക്ക് അല്ലാഹവിന്റെ കരുണാ കടാക്ഷം സദാ വർഷിക്കട്ടെ .

അല്ലാഹു അനുഗ്രഹിക്കട്ടെ.

# വിഷയ സൂചി


| | | |
|---|---|---|
| 1 | വായനക്ക് മുമ്പ് | 1 |
| 2 | പർദ്ദ | 4 |
| 3 | ഹിജാബ് | 7 |
| 4 | ഹിജാബിന് ഖുർആനിലും സുന്നത്തിലുമുള്ള തെളിവുകൾ. | 8 |
| 5 | സ്ത്രീകൾ മുഖം മറക്കണമെന്നതിനുള്ള തെളിവുകൾ | 12 |
| 6 | അജ്ഞതയോ, ധിക്കാരമോ ? | 14 |
| 7 | പർദ്ദയും നാഗരികതയും | 16 |
| 8 | പഠിക്കുക | 18 |
| 9 | എന്താണ് യാഥാർത്ഥ്യം ? | 19 |
| 10 | പർദ്ദയെ പരിഹസിക്കുന്നവരോട് | 20 |
| 11 | അല്ലയോ മുസ്ലിം സഹോദരി മാരെ, | 21 |